

# മലങ്കര ഓർത്തഡോക്സ് സുറിയാനി സഭ

MALANKARA ORTHODOX SYRIAN CHURCH




Vol. 04 No. 34 | THE ONLINE OFFICIAL NEWS BULLETIN | 2021 August 07

തേജസ്കരണകാലം | SEASON OF TRANSFIGURATION

| SUNDAY | MONDAY | TUESDAY | WEDNESDAY | THURSDAY | FRIDAY | SATURDAY |
|---|---|---|---|---|---|---|
| 8 ♪2 1st Sunday after the Feast of Transfiguration | 9 ♪6 Comme. of St. Mathias the Apostle Mem. of Arch Deacon Geevarghese the Great ✠ (Angamaly Cheria Pally) | 10 ♪2 | 11 ♪6 | 12 ♪2 Comm. of Mar Assayel | 13 ♪6 | 14 ♪2 Comm. of Prophet Micha |




പരിശുദ്ധ കാതോലിക്കാ ബാവായുടെ സ്മരണാർത്ഥം ദേവലോകം കാതോലിക്കേറ്റ് അരമനയിൽ നടന്ന 'സ്മൃതി സുകൃതം' സമ്മേളനം.

## പ. പൗലോസ് ദ്വിതീയൻ ബാവായുടെ കാഴ്ചപ്പാട് പ്രാർത്ഥനയിൽ അടിസ്ഥാനപ്പെട്ടത്: പി. എസ്. ശ്രീധരൻ പിള്ള

കോട്ടയം: എല്ലാ മതങ്ങളുടെയും അന്തഃസത്ത ഉൾക്കൊണ്ടുകൊണ്ട് മനുഷ്യനെ മനുഷ്യനായി കണ്ട് സ്നേഹിക്കുവാനും കരുതുവാനും ചേർത്തുനിർത്തുവാനും പ്രത്യേകം ശ്രദ്ധിച്ചിരുന്ന മനുഷ്യസ്നേഹിയായിരുന്നു പ. ബസേലിയോസ് മാർത്തോമ്മാ പൗലോസ് ദ്വിതീയൻ കാതോലിക്കാ ബാവായെന്ന് ഗോവ ഗവർണർ പി.എസ് ശ്രീധരൻ പിള്ള. പ. കാതോലിക്കാ ബാവായുടെ സ്മരണാർത്ഥം ദേവലോകം കാതോലിക്കേറ്റ് അരമനയിൽ നടന്ന 'സ്മൃതി സുകൃതം' സമ്മേളനം ഉദ്ഘാടനം ചെയ്തു സംസാരിക്കുകയായിരുന്നു ഗവർണർ. പ്രാർത്ഥനയിൽ അടിയുറച്ച വിശാലമായ കാഴചപ്പാടാണ് പ. ബാവായുടേതെന്നും അദ്ദേഹം പറഞ്ഞു. കുര്യാക്കോസ് മാർ ക്ലീമ്മീസ് അധ്യക്ഷത വഹിച്ചു.

ദൈവസ്നേഹത്തെ പ്രതി ഈ ലോകത്ത് എല്ലാവരെയും സ്നേഹിക്കുകയും കരുതുകയും ചെയ്ത ഒരു ദൈവീക പുരുഷനായിരുന്നു പ. കാതോലിക്കാ ബാവായെന്ന് മാർ ജോസഫ് പെരുന്തോട്ടം പറഞ്ഞു. ആദ്ധ്യാത്മിക രംഗത്തും സാമൂഹിക പ്രതിബദ്ധതയുള്ള പ്രവർത്തനരംഗത്തും മാതൃകയായിരുന്നു പ. ബാവായെന്ന് ഉമ്മൻ ചാണ്ടി. ഓർത്തഡോക്സ് സഭാ സുന്നഹദോസ് സെക്രട്ടറി ഡോ. യൂഹാനോൻ മാർ ദീയസ്കോറസ് അനുശോചന പ്രമേയം അവതരിപ്പിച്ചു. മന്ത്രി വീണാ ജോർജ്, ജോസഫ് മാർ ബർണബാസ് സഫ്രഗൻ മെത്രാപ്പോലീത്താ, സി.എസ്.ഐ മധ്യകേരളാ മഹാ ഇടവക ബിഷപ്പ് ഡോ. മലയിൽ സാബു കോശി ചെറിയാൻ, മലയാള മനോരമ മാനേജിംഗ് എഡിറ്റർ ജേക്കബ് മാത്യൂ, തോമസ് ചാഴികാടൻ എം.പി, തിരുവഞ്ചൂർ രാധാകൃഷ്ണൻ എം.എൽ.എ, ഓർത്തഡോക്സ് സഭാ വൈദിക ട്രസ്റ്റി ഫാ. ഡോ. എം. ഒ ജോൺ, അസോസിയേഷൻ സെക്രട്ടറി അഡ്വ. ബിജു ഉമ്മൻ തുടങ്ങിയവർ പ്രസംഗിച്ചു. തുടർന്ന് ഗവർണർ പ. ബാവായുടെ കബറിടം സന്ദർശിച്ച് പുഷ്പചക്രം സമർപ്പിച്ചു.

## അഡ്മിനിസ്ട്രേറ്റീവ് കൗൺസിൽ രൂപീകരിച്ചു



കോട്ടയം: മലങ്കര മെത്രാപ്പോലീത്തായുടെ അഭാവത്തിൽ സഭയുടെ ഭരണനിർവ്വഹണത്തിന് മലങ്കര ഓർത്തഡോക്സ് സഭാ ഭരണഘടന പ്രകാരം അഡ്മിനിസ്ട്രേറ്റീവ് കൗൺസിൽ രൂപീകരിച്ചു. ഓർത്തഡോക്സ് സഭാ മാനേജിംഗ് കമ്മിറ്റി യോഗത്തിലാണ് തീരുമാനം. സീനിയർ മെത്രാപ്പോലീത്ത കുര്യാക്കോസ് മാർ ക്ലീമ്മീസ് അധ്യക്ഷനായും അസോസിയേഷൻ സെക്രട്ടറി അഡ്വ. ബിജു ഉമ്മൻ സെക്രട്ടറിയായും പ്രവർത്തിക്കും. യൂഹാനോൻ മാർ മിലിത്തോസ്, ഡോ. മാത്യൂസ് മാർ സേവേറിയോസ്, ഡോ. യാക്കോബ് മാർ ഐറേനിയോസ്, ഡോ. യൂഹാനോൻ മാർ ദീയസ്കോറോസ്, വൈദിക ട്രസ്റ്റി ഫാ. ഡോ. എം. ഒ. ജോൺ എന്നിവരാണ് മറ്റു കൗൺസിൽ അംഗങ്ങൾ.

പരിശുദ്ധ ബസേലിയോസ് മാർത്തോമ്മാ പൗലോസ് ദ്വിതീയൻ കാതോലിക്കാ ബാവായുടെയും പരുമല സെമിനാരി മുൻ മാനേജർ ഔഗേൻ റമ്പാന്റെയും വിയോഗത്തിൽ മാനേജിംഗ് കമ്മിറ്റി അനുശോചനം രേഖപ്പെടുത്തി. വീഡിയോ കോൺഫറൻസിലൂടെയാണ് യോഗം ചേർന്നത്. എല്ലാ മെത്രാപ്പോലീത്താമാരും പങ്കെടുത്തു.

പ. പൗലോസ് ദ്വിതീയൻ ബാവായുടെ 30-ാം അടിയന്തിരം ഓഗസ്റ്റ് 10-ന് എല്ലാ ഭദ്രാസന കേന്ദ്രങ്ങളിലും വിശേഷാൽ കുന്നംകുളം ഭദ്രാസന കേന്ദ്രത്തിലും നടക്കും. 40-ാം അടിയന്തിരം സഭാ ആസ്ഥാനമായ ദേവലോകം കാതോലിക്കേറ്റ് അരമനയിൽ ഓഗസ്റ്റ് 20-ന് നടത്തപ്പെടും.



# മലങ്കര ഓർത്തഡോക്സ് സുറിയാനി സഭ

MALANKARA ORTHODOX SYRIAN CHURCH




ആരാധനാ കലണ്ടർ



## തേജസ്ക്കരണ കാലത്തേയ്ക്ക്...

**ഡോ. ഗീവർഗീസ് മാർ യൂലിയോസ്**

വി. കൂടാരപെരുന്നാൾ മുതലുള്ള കാലത്തെ, ആരാധന വാർഷിക കലണ്ടറിൽ മഹത്വീകരണ കാലം അഥവാ തേജസ്ക്കരണ കാലം എന്ന് പിതാക്കന്മാർ വിളിക്കുന്നു. പെന്തിക്കോസ്തി കാലം സുവിശേഷ പ്രഘോഷണവും അതുമൂലമുള്ള പ. സഭയുടെ വളർച്ചയും ഒപ്പം വി. ശ്ലീഹന്മാരും അറിയിപ്പുകാരും സഹദേന്മാരും പിതാക്കന്മാരും ആയതിനുവേണ്ടി അനുഭവിച്ച കഷ്ടതകളും മരണവും അനുസ്മരിക്കുന്ന കാലമായിരുന്നെങ്കിൽ തേജസ്ക്കരണ കാലത്തിൽ കഷ്ടതകൾക്ക് അവസാനമുണ്ടെന്നും ക്രിസ്തുവിനെ സാക്ഷിച്ചവർ അവനിൽ മഹത്ത്വപ്പെടുകയും തേജസ്സിൽ ഉയർക്കപ്പെടുകയും ചെയ്യുമെന്ന ആശയത്തിനാണ് ഊന്നൽ നൽകുന്നത്.

"മുടികൾ മുടഞ്ഞവ നിരനിരയായ് ബലിപീഠത്തിലിരിപ്പുണ്ട്..." എന്ന എക്ബോയിൽ ഈ ആശയം വ്യക്തമാണ്. ശാരീരിക മരണം കൊണ്ട് അവസാനിക്കുന്നതല്ല ക്രിസ്തീയ ജീവിതം എന്നും; മറിച്ച് ക്രിസ്തുവിനുവേണ്ടി വെറുമയാക്കപ്പെട്ട് മരിക്കുന്നവർ നിത്യതയിൽ ജീവിച്ച് തേജസ്ക്കരിക്കപ്പെട്ടിരിക്കുന്നുവെന്നുമാണ് ആരാധനാവർഷത്തിലെ ആറാമത്തെ കാലം (കൂടാരപെരുന്നാൾ മുതൽ സ്ലീബാപെരുന്നാൾ വരെ) നമ്മെ പഠിപ്പിക്കുന്നത്.

ശൂനോയോ നോമ്പിന്റെ പശ്ചാത്തലത്തിൽ കൂടാരപെരുന്നാളിന്റെ മഹത്ത്വത്തിൽ ആരംഭിക്കുന്ന ഈ കാലത്ത് പ. ദൈവമാതാവിന്റെ വാങ്ങിപ്പുപെരുന്നാളിൽ മനുഷ്യകുലത്തിന് ലഭിക്കാവുന്ന ഏറ്റവും വലിയ മഹത്വവും അംഗീകാരവും പ. അമ്മയ്ക്ക് ലഭിച്ചുവെന്ന് നാം കാണുന്നു.

അപ്രകാരം മഹത്വീകരിക്കപ്പെടുവാനും "ഇവനെന്റെ പ്രിയ പുത്രൻ/പുത്രി എന്ന സാക്ഷ്യം പിതാവിൽ നിന്നും പുത്രനിലൂടെ പരിശുദ്ധാത്മ കൃപയാൽ കേൾക്കുവാൻ നമുക്കും സാധ്യമായി തീരട്ടെ.

ദൈവം അനുഗ്രഹിക്കട്ടെ.



## ന്യൂനപക്ഷങ്ങളുടെയും പാർശ്വവൽകരിക്കപ്പെട്ടവരുടെയും ഉന്നമനത്തിന് നടപടികൾ കൈക്കൊള്ളും

കോട്ടയം: ന്യൂനപക്ഷങ്ങളുടെയും പാർശ്വവൽകരിക്കപ്പെട്ടവരുടെയും ഉന്നമനത്തിന് നടപടികൾ കൈക്കൊള്ളുമെന്ന് മലങ്കര ഓർത്തഡോക്സ് സുറിയാനി സഭയുടെ പ. എപ്പിസ്കോപ്പൽ സുന്നഹദോസ് നിശ്ചയിച്ചു. ഓഗസ്റ്റ് 02 മുതൽ 05 വരെയുള്ള ദിവസങ്ങളിൽ കോട്ടയം ദേവലോകം കാതോലിക്കേറ്റ് അരമനയിൽ വച്ച് നടന്ന യോഗത്തിൽ പരിശുദ്ധ ബസേലിയോസ് മാർത്തോമ്മാ പൗലോസ് ദ്വിതീയൻ കാതോലിക്കാ ബാവായുടെ ആകസ്മികമായ ദേഹവിയോഗത്തിൽ പ. എപ്പിസ്കോപ്പൽ സുന്നഹദോസിന്റെ യോഗം അനുശോചനം രേഖപ്പെടുത്തുകയും പ്രത്യേക പ്രാർത്ഥന നടത്തുകയും ചെയ്തു. പരിശുദ്ധ കാതോലിക്കാ ബാവാ തിരുമേനിയുടെ അസാന്നിദ്ധ്യത്തിൽ മലങ്കരസഭാ ഭരണഘടനപ്രകാരം സഭയുടെ സീനിയർ മെത്രാപ്പോലീത്താ കുറിയാക്കോസ് മാർ ക്ലീമീസ് തിരുമേനി എപ്പിസ്കോപ്പൽ സുന്നഹദോസ് യോഗങ്ങളിൽ അദ്ധ്യക്ഷം വഹിച്ചു. സഭയിലെ എല്ലാ മെത്രാപ്പോലീത്താമാരും പങ്കെടുത്തു.

യാക്കോബ് മാർ ഏലിയാസ് മെത്രാപ്പോലീത്താ, ഡോ. ജോഷ്വാ മാർ നിക്കോദിമോസ് മെത്രാപ്പോലീത്താ, ഡോ. ഗീവർഗീസ് മാർ യൂലിയോസ് മെത്രാപ്പോലീത്താ, ഡോ. ഏബ്രഹാം മാർ സെറാഫിം മെത്രാപ്പോലീത്താ എന്നിവർ ധ്യാനപ്രസംഗം നടത്തി. പരിശുദ്ധ സഭയുടെ എക്യുമെനിക്കൽ റിലേഷൻസ് ഡിപ്പാർട്ട്മെന്റിന്റെയും മിഷൻ സൊസൈറ്റിയുടെയും കോട്ടയം വൈദിക സെമിനാരിയുടെയും നാഗ്പൂർ വൈദിക സെമിനാരിയുടെയും പരുമല സെമിനാരിയുടെയും പരുമല ഹോസ്പിറ്റലിന്റെയും പ്രവർത്തന റിപ്പോർട്ടുകൾ യോഗത്തിൽ അവതരിപ്പിക്കപ്പെട്ടു.

ക്രിസ്ത്യൻ മൈനോരിറ്റി കൺസേൺസ് എന്ന വിഷയവുമായി ബന്ധപ്പെട്ട് Recent trends in Christian Minority Issues in India എന്ന ടൈറ്റിലിൽ വിശദമായ പഠന രേഖ അഭി. ഡോ. യാക്കോബ് മാർ ഐറേനിയോസ് സുന്നഹദോസിൽ അവതരിപ്പിച്ചു. ഇന്നത്തെ പ്രത്യേക സാഹചര്യത്തിൽ ന്യൂനപക്ഷങ്ങൾക്കിടയിൽ തന്നെ സാമൂഹികമായും വിദ്യാഭ്യാസപരമായും സാമ്പത്തികമായ പിന്നോക്കം നിൽക്കുന്ന അടിയന്തിര ശ്രദ്ധ ആവശ്യമായുള്ള ഒരു വിഭാഗമുണ്ടെന്നുള്ള സത്യം തിരിച്ചറിഞ്ഞ് അവരെ മുഖ്യധാരയിലേക്ക് ചേർത്ത് നിർത്തുന്നതിനുള്ള പരിശ്രമങ്ങളും നടപടികളും വേഗത്തിൽ കൈക്കൊള്ളണമെന്ന് യോഗം വിലയിരുത്തി. എക്യുമെനിക്കൽ ബന്ധങ്ങൾ മെച്ചപ്പെടുത്തുന്നതിനുള്ള നടപടികളുടെ ഭാഗമായി സി. എസ്. ഐ, സി. എൻ. ഐ, ലൂഥറൻ സഭ, മാർത്തോമ്മാ സഭ എന്നീ സഹോദര സഭകളും മലങ്കര ഓർത്തഡോക്സ് സഭയും തമ്മിൽ ഡയലോഗ് ആരംഭിക്കുന്നതിനുള്ള പ്രാരംഭ നടപടികൾ കൈക്കൊള്ളുന്നതിന് നിശ്ചയിച്ചു.

മലങ്കരസഭാ തേജസ് പുലിക്കോട്ടിൽ ജോസഫ് മാർ ദീവന്നാസ്യോസ് മെത്രാപ്പോലീത്തായുടെ ഓർമ്മ ഇനിമുതൽ ജൂലൈ മാസം 11-ാം തീയതി ആചരിക്കുന്നതിനും അന്നേദിവസം സഭയുടെ വിദ്യാഭ്യാസ ദിനമായി ആചരിക്കുന്നതിനും നിശ്ചയിച്ചു. പരുമല ആശുപത്രിയിൽ പുതുതായി ആരംഭിച്ചിരിക്കുന്ന കാർഡിയോളജി വിഭാഗം പരിശുദ്ധ ബസേലിയോസ് മാർത്തോമ്മാ പൗലോസ് ദ്വിതീയൻ ബാവായുടെ പേരിൽ നാമകരണം ചെയ്യുന്നതാണ്.

ക്രൈസ്തവ മിഷൻ പഠനത്തിന് സഹായകമായ Hand Book on Christian Mission Studies എന്നപേരിൽ ഒരു ഈടുറ്റ ഗ്രന്ഥം പ്രസിദ്ധീകരിച്ച ഡോ. ജോസഫ് മാർ ദീവന്നാസ്യോസ് മെത്രാപ്പോലീത്തായെ യോഗം അഭിനന്ദിച്ചു. എപ്പിസ്കോപ്പൽ സുന്നഹദോസ് സെക്രട്ടറി ഡോ. യൂഹാനോൻ മാർ ദീയസ്കോറോസ് മെത്രാപ്പോലീത്താ റിപ്പോർട്ട് അവതരിപ്പിച്ചു.

പൗരസ്ത്യ കാതോലിക്കായുടെയും മലങ്കര മെത്രാപ്പോലീത്തായുടെയും പിൻഗാമി ചുമതലയേൽക്കുന്നതുവരേയ്ക്ക് സഭാഭരണം നിർവ്വഹിക്കുന്നതിനായി കുറിയാക്കോസ് മാർ ക്ലീമീസ് മെത്രാപ്പോലീത്തായുടെ അദ്ധ്യതയിൽ അസോസിയേഷൻ സെക്രട്ടറി അഡ്വ. ബിജു ഉമ്മൻ സെക്രട്ടറിയായി അഡ്മിനിസ്ട്രേറ്റീവ് കൗൺസിൽ രൂപീകരിച്ച സഭാ മാനേജിംഗ് കമ്മറ്റി യോഗനിശ്ചയം സുന്നഹദോസ് അംഗീകരിച്ചു.

പരിശുദ്ധ ബാവാ തിരുമേനിയുടെ 40-ാം അടിയന്തിരം ഓഗസ്റ്റ് 20-ാം തീയതി സമുചിതമായി ആചരിക്കുവാൻ നിശ്ചയിച്ചു. സ്ഥാപനങ്ങളുടെയും പ്രസ്ഥാനങ്ങളുടെയും ഓഡിറ്റ് ചെയ്ത വാർഷിക കണക്കുകൾ സംബന്ധിച്ച ചർച്ചകൾക്കായി സെപ്റ്റംബർ മാസം 16-ന് സുന്നഹദോസ് യോഗം കൂടുന്നതിന് തീരുമാനിച്ചു.



മലങ്കര ഓർത്തഡോക്സ് സുറിയാനി സഭ
MALANKARA ORTHODOX SYRIAN CHURCH



ലേഖനം

# വി. കന്യകമറിയാം: സമർപ്പണത്തിന്റെ രാജ്ഞി



**ഫീലിപ്പോസ് റമ്പാൻ (ജ്യോതിസ് ആശ്രമം)**

പരിശുദ്ധ സഭ കന്യകമറിയാമിനെ ദൈവമാതാവ് എന്ന് (Theotokos) വിളിക്കുന്നു. എല്ലാ മാലാഖമാരുടെയും, പരിശുദ്ധന്മാരുടെയും രാജ്ഞിയായും. കർത്താവായ യേശുമശിഹായുടെ അടുത്ത് എല്ലാവരെക്കാളും അപേക്ഷാ സ്വാതന്ത്ര്യമുള്ളവളായും പരിശുദ്ധ സഭ കന്യക മറിയാമിനെ വാഴ്ത്തുകയും ചെയ്യുന്നു. പിതാവാം ദൈവത്താൽ തിരഞ്ഞെടുക്കപ്പെട്ടവളും രണ്ടാം ഹവ്വായായി തീർന്നവളും എല്ലാ മനുഷ്യരിലും ഭാഗ്യവതി എന്ന് വാഴ്ത്തപ്പെടുന്നവളുമാണ് വി. കന്യകമറിയാം. "ഇതാ ഞാൻ കർത്താവിന്റെ ദാസി, നിന്റെ വാക്കുപോലെ എനിക്കു ഭവിക്കട്ടെ" (ലൂക്കോ. 1:38) എന്നു പറഞ്ഞു ദൈവഹിതത്തിനു തന്നെ സമർപ്പിച്ചവളാണ് വി. കന്യകമറിയാം.

ശരിയായ സമർപ്പണത്തിന്റെ പിന്നിൽ ഒരു പ്രത്യേക കാരണമുണ്ടായിരിക്കണം. അങ്ങനെയുള്ള സമർപ്പണത്തിനു പ്രതിജ്ഞാബദ്ധത എന്നു പറയുന്നു. ഒരു പ്രത്യേക ഉദ്ദേശ്യത്തിനുവേണ്ടിയുള്ള സമർപ്പണം. വി. കന്യകമറിയാം തന്നിൽ ദൈവഹിതം പൂർത്തീകരിക്കപ്പെടുവാനായി അതായത് ദൈവപുത്രനു ജന്മം നൽകുക എന്ന പ്രത്യേക ഉദ്ദേശ്യത്തിനുവേണ്ടി തന്നെ ദൈവകരങ്ങളിൽ സമർപ്പിക്കുന്നു. സമർപ്പണത്തിന്റെ രാജ്ഞിയായ കന്യകമറിയാം ദൈവഹിതത്തിനു തന്റെ ജീവിതത്തെ സമർപ്പിച്ചപ്പോൾ ലോകത്തെ തന്നെ മാറ്റിമറിക്കുവാൻ സാധിച്ചു. വി. കന്യകമറിയാമിന്റെ സമർപ്പണത്തിന്റെ പ്രത്യേകതകൾ എന്തെല്ലാം എന്ന് പരിശോധിക്കാം.

**1) വി. കന്യകമറിയാമിന്റെ സമർപ്പണം, ദൈവസ്നേഹത്തിന്റെ പ്രകടനം ആയിരുന്നു**

ദൈവം ലോകത്തെ സ്നേഹിച്ചത് തന്റെ ഏകജാതനായ പുത്രൻതമ്പുരാനെ ലോകത്തിനു നൽകിക്കൊണ്ടാണ്. "തന്റെ ഏകജാതനായ പുത്രനിൽ വിശ്വസിക്കുന്ന ഏവനും നശിച്ചുപോകാതെ നിത്യജീവൻ പ്രാപിക്കേണ്ടതിന് ദൈവം അവനെ നൽകുവാൻ തക്കവണ്ണം ലോകത്തെ സ്നേഹിച്ചു." (വി. യോഹ. 3:16). പിതാവായ ദൈവം തന്റെ ഏകജാതനായ പുത്രനെ ലോകത്തിനു സമർപ്പിച്ചത് പാപത്തിന്റെ പിടിയിൽ അമർന്ന് ദൈവതേജസ്സ് നഷ്ടപ്പെടുത്തിയ മനുഷ്യനെ വീണ്ടെടുക്കുക എന്ന പ്രത്യേക ഉദ്ദേശ്യത്തോടുകൂടിയായിരുന്നു. സമർപ്പണം സ്നേഹത്തിന്റെ അളവുകോൽ അത്രെ. നമുക്കുള്ളതിനെ ദൈവഹിതത്തിനു സമർപ്പിക്കുവാൻ കഴിയണം. അതിൽ ദൈവത്തോടുള്ള നമ്മുടെ സ്നേഹവും ആദരവും അടങ്ങിയിരിക്കുന്നു. കന്യകമറിയാം ദൈവഹിതത്തിന് തന്നെ സമർപ്പിച്ച് ദൈവത്തോടുള്ള തന്റെ സ്നേഹം പ്രകടിപ്പിച്ചതുപോലെ ദൈവരാജ്യ നിർമ്മതിക്ക് നമുക്കുള്ള കഴിവുകളും, സമയവും, സമ്പത്തും എല്ലാം സമർപ്പിക്കുവാനും അതിലൂടെ ദൈവത്തോടുള്ള നമ്മുടെ സ്നേഹത്തെ പ്രകടിപ്പിക്കാനും നമുക്ക് നമ്മെ ദൈവകരങ്ങളിൽ സമർപ്പിക്കാം.

**2) വി. കന്യകമറിയാമിന്റെ സമർപ്പണം; കഷ്ടതകൾ ഏറ്റെടുക്കുവാനുള്ള ഒരുക്കം**

ദൈവഹിത പൂർത്തീകരണത്തിനു സമർപ്പിച്ച വി. കന്യകമറിയാമിനെ തേടിയെത്തിയത് കഷ്ടതകളുടെയും പ്രയാസങ്ങളുടെയും കൂമ്പാരമായിരുന്നു. വിവാഹത്തിനു മുമ്പ് ഗർഭിണിയാവുക അതിലൂടെ അനുഭവിച്ച പരിഹാസങ്ങളും ഒറ്റപ്പെടലും, ഗർഭിണിയായിരിക്കുമ്പോൾ ബേത്‌ലഹേമിലേക്ക് പോവുക, ചോരക്കുഞ്ഞുമായി മിസ്രയിമിലേക്കും അവിടെനിന്ന് നസ്രേത്തിലേക്കും ഓടിപ്പോവുക, ഭവനത്തിനു ആശ്വാസമായിത്തീരും എന്ന് ചിന്തിച്ചിരുന്ന മകൻ സാമൂഹ്യസേവനത്തിന് ഇറങ്ങുകയും അവസാനം എല്ലാവരാലും അവഹേളിക്കപ്പെട്ട്, പരിഹാസപാത്രമാക്കപ്പെട്ട് ക്രൂശിൽ കിടന്ന് പിടഞ്ഞ് മരിക്കുകയും ചെയ്യുന്നത് നിസ്സഹായതയോടെ കണ്ടു നിൽക്കുക, ഇവയെല്ലാം പരാതിയോ പിറുപിറുപ്പോ ഇല്ലാതെ ദൈവകൃപയിൽ ആശ്രയിച്ച് ക്ഷമയോടെ സഹിക്കുകയായിരുന്നു വി. കന്യകമറിയാം. ഇതിലൂടെ വി. കന്യകമറിയാം ദൈവത്തിനുവേണ്ടി കഷ്ടതകൾ സന്തോഷത്തോടെ ഏറ്റെടുക്കുകയായിരുന്നു.

ക്രിസ്തീയജീവിതം എന്ന് പറയുന്നത് ക്രൂശ് ആണ്. കഷ്ടതകൾ ഇല്ല, പ്രയാസം ഇല്ല എന്നു പറയുന്നിടത്ത് ക്രിസ്തു ഇല്ല. നമ്മുടെ ജീവിതത്തിലും കഷ്ടതകളും, പ്രയാസങ്ങളും ഉണ്ടാകുമ്പോൾ അതിനെ ഓർത്ത് പിറുപിറുക്കാതെ അതിൽ നിന്ന് ഓടിഒളിക്കാൻ ശ്രമിക്കാതെ ദൈവഹിതത്തിനു നമ്മെത്തന്നെ സമർപ്പിക്കുവാൻ നമുക്ക് സാധിക്കണം.

**3) വി. കന്യകമറിയാമിന്റെ സമർപ്പണം; സ്വയം ശൂന്യമാക്കുന്ന അനുഭവം**

വി. കന്യകമറിയാം ദൈവഹിതത്തിനു തന്നെ സമർപ്പിച്ചതിലൂടെ സ്വയം ശൂന്യമാക്കുന്ന അനുഭവമാണ് നാം അവളിൽ ദർശിക്കുന്നത്. ദൈവഹിത പൂർത്തീകരണത്തിനായി തന്റെ ആഗ്രഹങ്ങളെ ബലികഴിക്കുന്ന മറിയാം. ഗോതമ്പുമണി നിലത്തു വീണു ചാകുന്നില്ല എങ്കിൽ അത് തനിയെ ഇരിക്കും. ചത്തു എങ്കിലോ വളരെ വിളവു ഉണ്ടാകും (വി. യോഹ. 12:24) എന്ന വചനത്തിന്റെ പൂർത്തീകരണമാണ് മാതാവിൽ കാണുന്നത്. കർത്താവിന്റെ ജഡാവതാരത്തിലും ക്രൂശാരോഹണത്തിലും മനുഷ്യരാശിയുടെ വീണ്ടെടുപ്പിനായി യേശുക്രിസ്തു സ്വയത്തെ ബലി നൽകുന്നു. പ. പൗലോസ് ശ്ലീഹാ പറയുന്നു, "നിങ്ങളുടെ ശരീരങ്ങളെ ജീവനും വിശുദ്ധിയും ദൈവത്തിനു പ്രസാദമുള്ള യാഗമായി സമർപ്പിപ്പിൻ (റോമർ 12:1). നമ്മുടെ വ്യക്തി ജീവിതത്തിലും കുടുംബ ജീവിതത്തിലും, സാമൂഹ്യ ജീവിതത്തിലും ഇതുപോലെ ശൂന്യമാക്കുന്ന അനുഭവം ഉണ്ടാകുമ്പോൾ അതിലൂടെ ദൈവഹിതം നമ്മിൽ പൂർത്തീകരിക്കുന്നു എന്നു മനസ്സിലാക്കി ദൈവസന്നിധിയിൽ വിനയപ്പെടാം.

പരിശുദ്ധമായ വാങ്ങിപ്പുപെരുന്നാളിലേക്ക് അടുക്കുന്ന ഈ ദിനങ്ങളിൽ പരിശുദ്ധ മാതാവിന്റെ ജീവിതത്തിലെ നന്മകളെ നമ്മുടെ ജീവിതത്തിൽ ഉൾക്കൊള്ളുവാൻ നമുക്ക് സാധിക്കണം. മാതാവിന്റെ സമർപ്പണത്തിലൂടെ ദൈവസ്നേഹം പ്രകടമായതുപോലെയും, കഷ്ടതകൾ ദൈവഹിത പൂർത്തീകരണം ആണെന്ന് മനസിലാക്കി യാതൊരു പിറുപിറുപ്പ് കൂടാതെ അവയെ തന്റെ ജീവിതത്തിൽ സ്വീകരിച്ചതുപോലെയും, ദൈവഹിത പൂർത്തീകരണത്തിനായി തന്റെ ആഗ്രഹങ്ങളെ ബലികഴിച്ചതുപോലെയും, നമ്മുടെ ജീവിതത്തിലും നമ്മുടെ ഇഷ്ട അനിഷ്ടങ്ങളെക്കാൾ ഉപരി ദൈവഹിതം പൂർത്തീകരിക്കപ്പെടുവാനായി യാതൊരു ഉപാധികളില്ലാതെ ദൈവകരങ്ങളിലേക്ക് നമ്മെ പൂർണ്ണമായി സമർപ്പിക്കാം.





# മുത്തൂറ്റ് കുടുംബത്തിൽ നിറഞ്ഞൊഴുകിയ പ. ബാവാതിരുമേനിയുടെ അനുഗ്രഹപ്രവാഹം


**അലക്സാണ്ടർ ജോർജ് മുത്തൂറ്റ്**
**(ഡപ്യൂട്ടി മാനേജിംഗ് ഡയറക്ടർ, മുത്തൂറ്റ് ഗ്രൂപ്പ്)**


ഇൻഡ്യൻ ഓർത്തഡോക്സ് സഭയുടെ പരമാദ്ധ്യക്ഷൻ പരിശുദ്ധ ബസേലിയോസ് മാർത്തോമ്മാ പൗലോസ് ദ്വിതീയൻ കതോലിക്കാ ബാവാ തിരുമേനി ലോകപ്രകാരം നമ്മെ വിട്ടുപിരിഞ്ഞ് സ്വർഗ്ഗീയ മഹോന്നതങ്ങളിൽ പൂർവ്വപിതാക്കന്മാരോടൊപ്പം ചേർക്കപ്പെട്ടിട്ട് ഏതാനും നാളുകൾ പിന്നിടുന്നു.

കഴിഞ്ഞ നാല് പതിറ്റാണ്ട് കാലം മെത്രാപോലീത്തയായും  പൗരസ്ത്യ കതോലിക്കയായും മലങ്കര മെത്രാപ്പൊലീത്തയായും പരിശുദ്ധ സഭയെ നയിച്ച പരിശുദ്ധ ബാവാതിരുമേനിയുടെ വേർപാട് ആകമാന ക്രൈസ്തവ സഭകൾക്കും സമൂഹത്തിനും നികത്താനാവാത്ത നഷ്ടമാണ്. പ്രതികൂല സാഹചര്യങ്ങളിൽ യിസ്രയേൽ ജനത്തെ നയിക്കുവാൻ മോശയെ ദൈവം നിയോഗിച്ചതുപോലെ പ്രതിസന്ധികളുടേയും പ്രയാസങ്ങളുടേയും ഒരു വ്യാഴവട്ടക്കാലം മലങ്കരസഭാനൗകയെ അചഞ്ചലമായി മുൻപോട്ട് നയിക്കുന്നതിനും സുരക്ഷിതതീരങ്ങളിൽ എത്തിക്കുന്നതിനും ദൈവം നിയോഗിച്ചത് നമ്മുടെ ഈ പരിശുദ്ധ പിതാവിനെയാണ്. ദൈവത്തിലുള്ള നിർമ്മലമായ ഭക്തിയും, സ്തുതി ചൊവ്വാക്കപ്പെട്ട വിശ്വാസവും സഭയോടുള്ള അളവറ്റ കൂറും, സഭാമക്കളോടുള്ള നിഷ്കളങ്കമായ സ്നേഹവും, നീതിക്ക് വേണ്ടിയുള്ള അശ്രാന്തപരിശ്രമങ്ങളും, സാമൂഹ്യപ്രതിബദ്ധതയും അദ്ദേഹത്തിന്റെ ഉന്നത വ്യക്തിത്വത്തിന്റെ സവിശേഷതകൾ ആയിരുന്നു. വാക്കുകളിലെ ഊഷ്മളതയും നിലപാടുകളിലെ ദൃഢതയും പ്രവർത്തനങ്ങളിലെ സത്യസന്ധതയും പരിശുദ്ധ ബാവാതിരുമേനിയുടെ വ്യക്തിത്വ സവിശേഷതകളായിരുന്നു. അദ്ദേഹത്തിന്റെ വിശുദ്ധജീവിതവും ഹൃദയനൈർമ്മല്യതയും എല്ലാവർക്കും ഉദാത്തമാതൃകയാണ്.

തിരുമനസ്സിന്റെ സ്നേഹവാൽസല്യങ്ങളും പ്രാർത്ഥനകളും പ്രോത്സാഹനങ്ങളും ജീവിതയാത്രയിലുടനീളം മുത്തൂറ്റ് കുടുംബത്തിനും യശ്ശശരീരനായ എന്റെ പിതാവ് എം. ജി. ജോർജ്ജ് മുത്തൂറ്റിനും എനിക്ക് വ്യക്തിപരമായും ലഭിച്ചുവെന്നത് അനുഗ്രഹമായി കരുതുന്നു. പല സന്ദർഭങ്ങളിലും ഞാനും പരിശുദ്ധ പിതാവിന്റെ സമൃദ്ധമായ സ്നേഹത്തിന്റെ ഗുണഭോക്താവാണ്. ദില്ലിയിലെ മുത്തൂറ്റ് ഗ്രൂപ്പ് നോർത്ത് കോർപ്പറേറ്റ് ഓഫീസിലേക്കും ന്യൂഡൽഹി അളകനന്ദയിൽ ഞങ്ങളുടെ പോൾ.എം. ജോർജ്ജ് ഗ്ലോബൽ സ്ക്കൂളിലേക്കുമുള്ള അദ്ദേഹത്തിന്റെ സന്ദർശനവേളകളിൽ സ്നേഹാശീർവാദങ്ങൾ ഞങ്ങൾക്ക് സമൃദ്ധമായി ചൊരിഞ്ഞു നൽകി. ദൈവതേജസ്സിൽ നിറഞ്ഞു നിന്ന തിരുമേനിയുടെ ശോഭയേറിയ മുഖകാന്തിയും പുഞ്ചിരിയും ഇപ്പോഴും സ്മൃതിപഥത്തിൽ ഊഷ്മള സ്മരണകളുണർത്തുന്നു.

ജാതിമതവർഗ്ഗ ഭേദമെന്യേ സമൂഹത്തിന് തിരുമേനി ചൊരിഞ്ഞു നൽകിയ അനുഗ്രഹങ്ങൾ അദ്ദേഹത്തെ ഒരു വിശ്വപൗരനാക്കുന്നു. നശ്വരമായ ഭൗതികജീവിതത്തെ അനശ്വരമാക്കിയ ഉന്നത ആത്മീയ വ്യക്തിത്വമായിരുന്നു അദ്ദേഹം. പരിശുദ്ധസഭയ്ക്കും, ഡൽഹി ഭദ്രാസനത്തിനും തിരുമേനി നൽകിയ ആത്മീയ നേതൃത്വം  വാക്കുകൾക്കതീതമാണ്.

പരിശുദ്ധ പിതാവിന് മുത്തൂറ്റ് കുടുംബവുമായുള്ള ബന്ധത്തിന് നാല് പതിറ്റാണ്ടിന്റെ ചരിത്രമുണ്ട്. എന്റെ പിതാവ് ദിവംഗതനായ എം.ജി. ജോർജ് മുത്തൂറ്റും തിരുമേനിയും പരിശുദ്ധ വട്ടക്കുന്നേൽ ബാവാ തിരുമേനി (പരിശുദ്ധ ബസേലിയോസ് മാർത്തോമ്മാ മാത്യൂസ് പ്രഥമൻ)യുടെ സ്നേഹഭാജനങ്ങളായിരുന്നു. എന്റെ പിതാവ് എൺപതുകൾ മുതൽ ഡൽഹി ഭദ്രാസനത്തെ മാനേജിംഗ് കമ്മറ്റിയിൽ പ്രതിനിധീകരിച്ചിരുന്നു. പരിശുദ്ധ പരുമല തിരുമേനിക്കും പുത്തൻകാവിൽ കൊച്ചു തിരുമേനിക്കും ശേഷം ഈ തലമുറയിൽ 40 വയസ്സിനുതാഴെ പ്രായത്തിൽ മെത്രാപ്പോലീത്താ സ്ഥാനത്തേക്ക് ഉയർത്തപ്പെട്ട ഏകവ്യക്തി പരിശുദ്ധ ബാവാ തിരുമേനിയാണ്. അന്ന് പരിശുദ്ധ വട്ടക്കുന്നേൽ ബാവാതിരുമേനിയും, പൗലോസ് മാർ മിലിത്തിയോസ് തിരുമേനിയുമൊക്കെ ഉൾപ്പെടുന്ന പരിശുദ്ധ




എപ്പിസ്കോപ്പൽ സിനഡിലേക്ക് പ്രത്യേക ക്ഷണിതാവായി വിളിച്ചുവരുത്തിയത് എന്റെ പിതാവിന് ലഭിച്ച അസുലഭ അനുഗ്രഹമായിരുന്നു. അക്കാലംമുതൽ പരിശുദ്ധ തിരുമേനിയുമായി ആരംഭിച്ച ആത്മീയബന്ധം 05.03.2020-ൽ എന്റെ പിതാവിന്റെ മരണം വരെയും  അദ്ദേഹം തുടർന്നിരുന്നു എന്നത് എനിക്ക് പൂർണ്ണബോദ്ധ്യമുള്ള വസ്തുതയാണ്. പരിശുദ്ധ ബാവായുടെ കാലഘട്ടത്തിലാണ് ഒരു പതിറ്റാണ്ടുകാലം എന്റെ പിതാവ് മലങ്കരസഭയുടെ അത്മായ ട്രസ്റ്റിയായി ഉയർത്തപ്പെട്ടത്. പ്രതിസന്ധികളുടെ ആ കാലഘട്ടത്തിൽ പരിശുദ്ധ ബാവായ്ക്ക് ഉറച്ച പിന്തുണ നൽകുവാൻ എന്റെ പിതാവിന് സാധിച്ചുവെന്നത് ഞങ്ങൾക്ക് അഭിമാനകരമാണ്. മലങ്കരസഭയുടെ ശോഭനമായ ഭാവിയെ മുൻനിർത്തിയുള്ള അനേകം പദ്ധതികൾ ഇരുവരുടെയും സംഭാഷണങ്ങളിൽ രൂപപ്പെട്ടു. സഭയുടെ ചരിത്രത്തിൽ സുവർണ്ണലിപികളിൽ രേഖപ്പെടുത്തിയ അനേകം പദ്ധതികളും പ്രവർത്തനങ്ങളും ആ കാലഘട്ടത്തിൽ യാഥാർത്ഥ്യമായി. ട്രസ്റ്റി സ്ഥാനമൊഴിഞ്ഞതിനുശേഷമുള്ള കാലഘട്ടത്തിലും പരിശുദ്ധ ബാവാ തിരുമേനിയുമായി നിരന്തരം ബന്ധപ്പെട്ടിരുന്നു. സങ്കീർണ്ണമായ സഭാകാര്യങ്ങളിൽ പരിശുദ്ധ ബാവാ തിരുമേനിയ്ക്ക് ഉറച്ച പിന്തുണ നൽകുവാൻ അദ്ദേഹം എന്നും സന്നദ്ധമായിരുന്നു. പരിശുദ്ധ ബാവാ തിരുമേനിയുമായി ആഴ്ചയിൽ ഒരിക്കലെങ്കിലും ഫോണിൽ ബന്ധപ്പെടുകയും, ദൈർഘ്യമേറിയ സംഭാഷണമദ്ധ്യേ അദ്ദേഹം നിർദ്ദേശിക്കുന്ന കാര്യങ്ങൾ അനുസരിക്കുവാൻ എന്നും എന്റെ പിതാവ് ശ്രദ്ധിച്ചിരുന്നു.

പരിശുദ്ധ ബാവാ തിരുമേനി സ്ഥാനമേറ്റതിനു ശേഷമാണ് മുത്തൂറ്റ് ഗ്രൂപ്പിന്റെ കുന്നംകുളം ബ്രാഞ്ച് ഉദ്ഘാടനം ചെയ്യപ്പെട്ടത്. പരിശുദ്ധ ബാവാ തിരുമേനിയെ ഉദ്ഘാടനത്തിനു ക്ഷണിച്ചതിനുശേഷമാണ് ആകസ്മികമായി എന്റെ ജ്യേഷ്ഠ സഹോദരൻ പോൾ.എം. ജോർജിന്റെ വേർപാട് സംഭവിച്ചത്. പ്രതിസന്ധികളുടെയും ദുഃഖത്തിന്റെയും ആ കാലത്ത് പരിശുദ്ധ ബാവാ തിരുമേനി ഞങ്ങൾക്കു നൽകിയ സ്നേഹവും, കരുതലും, പ്രാർത്ഥനയും, ആശ്വാസ വചനങ്ങളും ഒരിക്കലും മുത്തൂറ്റ് കുടുംബത്തിന് മറക്കുവാൻ കഴിയുകയില്ല. ദുഃഖാചരണത്തിനുശേഷം പിന്നീട് പരിശുദ്ധ ബാവാതിരുമേനി തന്നെയാണ് കുന്നംകുളം ബ്രാഞ്ചിന്റെ ഉദ്ഘാടനം നിർവ്വഹിച്ചത് എന്നത് നന്ദിപൂർവ്വം സ്മരിക്കുന്നു.

പരുമലയിൽ വെച്ച് എന്റെ വിവാഹകൂദാശയിൽ പരിശുദ്ധ ബാവാ തിരുമേനി മുഖ്യകാർമ്മികനായിരുന്നു എന്നത് എനിക്ക് ലഭിച്ച വലിയ ഭാഗ്യമായി ഞാൻ കരുതുന്നു. ഡൽഹിയിലെ ഞങ്ങളുടെ ഭവനത്തിൽ പരിശുദ്ധ പിതാവ് പല അവസരങ്ങളിലും സന്ദർശിച്ച് അനുഗ്രഹിച്ചിട്ടുണ്ട്.

ഡൽഹിയിലെ മുത്തൂറ്റ് ഗ്രൂപ്പിന്റെ പുതിയ കോർപ്പറേറ്റ് ഓഫീസിൽ തിരുമേനി നടത്തിയ അനുഗ്രഹ സന്ദർശനം ഇന്നും ഞങ്ങളുടെ ഓർമ്മയിലുണ്ട്. വളരെയധികം സമയം ഓഫീസിൽ ചിലവഴിക്കുകയും മുത്തൂറ്റ് കുടുംബത്തിനും സ്ഥാപനങ്ങൾക്കും ഞങ്ങളുടെ സംരംഭങ്ങൾക്കും ജീവനക്കാർക്കും പ്രാർത്ഥനകളും ആശംസകളും നേരുകയും ചെയ്തു. പിന്നീട് പലരോടും മുത്തൂറ്റ് ഗ്രൂപ്പിന്റെ വളർച്ചയെപ്പറ്റിയും, ഡൽഹിയിലെ ഓഫീസ് സന്ദർശനത്തെപ്പറ്റിയും തിരുമേനി വളരെ താൽപര്യപൂർവ്വം സംസാരിച്ചിരുന്നു.

പോൾ എം.ജോർജിന്റെ സ്മാരകമായി വിദ്യാഭ്യാസമേഖലയിൽ അന്താരാഷ്ട്ര നിലവാരം പുലർത്തുന്ന ഡൽഹിയിലെ പോൾ ജോർജ് ഗ്ലോബൽ സ്കൂൾ പരിശുദ്ധ ബാവാ തിരുമേനി 2018 ഏപ്രിലിൽ സന്ദർശിക്കുകയും രണ്ട് മണിക്കൂറിലധികം സ്കൂളിൽ ചിലവഴിക്കുകയും വിദ്യാഭ്യാസരംഗത്ത് മുത്തൂറ്റ് ഗ്രൂപ്പ് നേടിയെടുത്ത നേട്ടങ്ങളെ പ്രകീർത്തിക്കുകയും സ്കൂളിന്റെ പ്രവർത്തകരെ അനുഗ്രഹിക്കുകയും ചെയ്തു.

സമൂഹത്തിലെ പാർശ്വവൽക്കരിക്കപ്പെട്ട ജനസമൂഹത്തിന് തിരുമേനി എന്നും കരുണയുടെ തൂവൽസ്പർശമായിരുന്നു. പരിശുദ്ധ ബാവാ തിരുമേനി തുടക്കം കുറിച്ച 'സ്നേഹസ്പർശം' പദ്ധതികളിലൂടെ ആയിരക്കണക്കിന് നിർദ്ദന രോഗികൾക്ക് ആശ്വാസം പകർന്നു നൽകി. സമൂഹത്തിൽ ആദരിക്കപ്പെടുന്ന ഉന്നത വ്യക്തികളായ M.A. യൂസഫലി, ഗായിക K.S. ചിത്ര, മമ്മൂട്ടി, മോഹൻലാൽ എന്നിവരൊക്കെ തിരുമേനിയുടെ കാരുണ്യപദ്ധതികളിൽ പങ്കാളികളായത് അദ്ദേഹത്തിന്റെ വ്യക്തി മാഹാത്മ്യം തിരിച്ചറിഞ്ഞുകൊണ്ടും സേവനപദ്ധതികളിലെ ലക്ഷ്യപ്രാപ്തി മനസ്സിലാക്കിയുമാണ്.

മുത്തൂറ്റ് M. ജോർജ് ചാരിറ്റി ഫൗണ്ടേഷന്റെ സേവന പ്രവർത്തനങ്ങളിൽ തിരുമേനി എന്നും അതീവ തൽപരനായിരുന്നു. പലപ്പോഴും വിവരങ്ങൾ ചോദിച്ച് മനസ്സിലാക്കുകയും, ബന്ധപ്പെട്ട പൊതുചടങ്ങുകളിൽ സംബന്ധിക്കുകയും ചെയ്തിരുന്നു. മുത്തൂറ്റ് ഗ്രൂപ്പ് നിർധന യുവതികൾക്കായി നൽകി വരുന്ന 'വിവാഹസമ്മാന'പദ്ധതിയുടെ ചടങ്ങിലും വികലാംഗർക്കായി കൃത്രിമ കാലുകൾ നൽകി വരുന്ന 'സ്നേഹസഞ്ചാരിണി' പദ്ധതിയുടെ ചടങ്ങിലും പരിശുദ്ധ ബാവാതിരുമേനി മുഖ്യഅതിഥിയായി പങ്കെടുത്തു.





കോഴഞ്ചേരി, പത്തനംതിട്ട മുത്തൂറ്റ് ആശുപത്രികൾ, വരിക്കോലി മുത്തൂറ്റ് ഇൻസ്റ്റിറ്റ്യൂട്ട് ഓഫ് ടെക്നോളജി, മുത്തൂറ്റ് ഗ്രൂപ്പിന്റെ പൊതുചടങ്ങുകൾ, കേരളത്തിലെ കുടുംബാംഗങ്ങളുടെ കൂദാശകൾ എന്നിവയിലൊക്കെ പരിശുദ്ധ ബാവാ തിരുമേനി അനുഗൃഹീത സാന്നിദ്ധ്യമായിരുന്നു.

അത്മായട്രസ്റ്റി സ്ഥാനമൊഴിഞ്ഞതിനുശേഷം 2018 ജനുവരിയിൽ, മലങ്കര സഭയിലെ വ്യവസായ- വാണിജ്യ- പൊതുരംഗങ്ങളിൽ വ്യക്തിമുദ്ര പതിപ്പിച്ച സഭാംഗങ്ങളെ ആദരിക്കുന്നതിനുവേണ്ടി എന്റെ പിതാവ് മുൻകൈ എടുത്ത് മുത്തൂറ്റ് ഗ്രൂപ്പിന്റെ ആഭിമുഖ്യത്തിൽ എറണാകുളത്ത് സംഘടിപ്പിച്ച International Business Meet-ൽ പരിശുദ്ധ ബാവാ തിരുമേനി നിറഞ്ഞ സാന്നിദ്ധ്യമായിരുന്നു. സഭാംഗങ്ങളായ 150 ലേറെ ഉന്നതവ്യക്തികൾ പങ്കെടുത്ത ചടങ്ങിൽ പരിശുദ്ധ ബാവാ തിരുമേനി അദ്ധ്യക്ഷത വഹിക്കുകയും, അവാർഡുകൾ വിതരണം ചെയ്യുകയും ചെയ്തു. M.A. യൂസഫലിയെ പോലുള്ള പ്രമുഖരും, പരിശുദ്ധസഭയിലെ തിരുമേനിമാരും പങ്കെടുത്ത പ്രൗഢഗംഭീരമായ ചടങ്ങ് സഭയ്ക്ക് അഭിമാനകരമായിരുന്നു.

പരുമലയിലെ സെന്റ് ഗ്രീഗോറിയോസ് ഇന്റർ നാഷണൽ കാൻസർ സെന്ററിന്റെ പൂർത്തീകരണം പരിശുദ്ധ ബാവാതിരുമേനിയുടെ വലിയ സ്വപ്നമായിരുന്നു. എന്നാൽ അതിന്റെ പൂർത്തീകരണത്തിനുവേണ്ടി തിരുമേനിക്ക് വളരെയേറെ ക്ലേശങ്ങൾ സഹിക്കേണ്ടി വന്നു. അത്തരം സന്ദർഭങ്ങളിൽ പരിശുദ്ധ ബാവാ തിരുമേനിയുടെ നിർദ്ദേശങ്ങൾ പാലിച്ചും, താൽപര്യങ്ങൾ മാനിച്ചും എന്റെ പിതാവിനും മുത്തൂറ്റ് ഗ്രൂപ്പിനും വലിയ തോതിൽ ആ സംരംഭത്തിൽ പങ്കാളിയാകുവാൻ ഭാഗ്യം ലഭിച്ചു.

പരിശുദ്ധ പരുമല തിരുമേനിയുടെ മദ്ധ്യസ്ഥതയിൽ പരിശുദ്ധ ബാവാതിരുമേനിയ്ക്ക് എന്നും പൂർണ്ണ വിശ്വാസമായിരുന്നു. പരിശുദ്ധ പരുമല തിരുമേനിയുടെ മദ്ധ്യസ്ഥതയിൽ നിരന്തരം അനുഗ്രഹം ലഭിച്ചു കൊണ്ടിരിക്കുന്ന ഒരു പ്രസ്ഥാനമാണ് ഞങ്ങളുടേത്. ഞങ്ങളുടെ പൂർവ്വപിതാവായ തേവർവേലിൽ മത്തായി കത്തനാർ രണ്ടാമൻ പരിശുദ്ധ പരുമല തിരുമേനിയുടെ സതീർത്ഥ്യനായിരുന്നു.

എന്റെ പിതാവിന്റെ ആകസ്മികമായ വേർപാട് എല്ലാവരെയുംപോലെ പരിശുദ്ധ ബാവാ തിരുമേനിയെയും അതീവദുഃഖത്തിലാഴ്ത്തി. പരുമലയിൽ ചികിത്സയിലായിരുന്ന പരിശുദ്ധ ബാവാ തിരുമേനിയെ വിവരം അറിയിച്ചിരുന്നില്ല. എന്നാൽ പതിവുപോലെ രാവിലെ അഞ്ച് മണിക്ക് പത്രം വായിക്കുമ്പോൾ വിവരമറിഞ്ഞ തിരുമേനി വളരെ ദുഃഖിതനായി. പിതാവിന്റെ അന്ത്യശുശ്രൂഷകളിൽ തിരുമേനിക്ക് പങ്കെടുക്കുവാൻ സാധിച്ചില്ലെങ്കിലും അദ്ദേഹത്തിന്റെ പ്രാർത്ഥനകളും, ആശ്വാസവചനങ്ങളും ഞങ്ങൾക്ക് തീരാദുഃഖത്തിന്റെ ആ നാളുകളിൽ തികഞ്ഞ പ്രത്യാശ നൽകി.

എന്റെ പിതാവിന്റെ വേർപാടിനുശേഷം കഴിഞ്ഞ മെയ് 8ന് എന്റെ പ്രിയ മാതാവിന്റെ പേർക്ക് തികഞ്ഞ രോഗാവസ്ഥയിലും പരുമല ആശുപത്രിയിൽനിന്നും പരിശുദ്ധ ബാവാതിരുമേനി അയച്ചുതന്ന അനുഗ്രഹകൽപന ഞങ്ങൾ

അമൂല്യനിധിയായി കരുതുന്നു. എന്റെ പിതാവിന്റെ സഭാസ്നേഹത്തെയും, സേവനങ്ങളെയും നന്ദിപൂർവ്വം സ്മരിക്കുന്ന പരിശുദ്ധ ബാവാ തിരുമേനിയുടെ വാക്കുകൾ കണ്ണുനീർകണങ്ങളോടെ ഞങ്ങൾ ഹൃദയത്തിലേറ്റുന്നു. ആ സ്നേഹനിധിയും സഭാസ്നേഹിയുമായിരുന്ന എന്റെ പിതാവിന്റെ പാത പിന്തുടരുമെന്നുള്ള ഞങ്ങളുടെ കുടുംബത്തിന്റെ ഉറച്ച തീരുമാനത്തെ പരിശുദ്ധ പിതാവ് അനുഗ്രഹപൂർവ്വം പ്രശംസിച്ചത് ഞങ്ങളെ കൂടുതൽ കർമ്മനിരതരാക്കുന്നു.

പരിശുദ്ധ ബാവാ തിരുമേനിയെ പറ്റിയുള്ള മനോഹര ഓർമ്മകൾ എക്കാലവും നമ്മുടെ മനസ്സിൽ നിലനിൽക്കും. ആ ദീപ്ത സ്മരണകൾ നമ്മുടെ ഭാവി ജീവിതത്തിന് വഴി തെളിക്കും. തിരുമേനി നമുക്കുവേണ്ടി അർപ്പിക്കുന്ന പ്രാർത്ഥകൾ നമ്മുടെ ആത്മീയ ജീവിതത്തിന് വഴികാട്ടിയാകും. അദ്ദേഹം അർപ്പിക്കുന്ന സ്വർഗ്ഗീയബലിയിൽ ദിവംഗതരായ എന്റെ പിതാവും, സഹോദരനും ഉൾപ്പെടെയുള്ള മൺമറഞ്ഞ കുടുംബാംഗങ്ങൾക്ക് പങ്കുചേരുവാൻ കാരുണ്യവാനായ ദൈവം അവസരമൊരുക്കുമെന്ന് ഞാൻ കർത്താവിൽ പ്രത്യാശിക്കുന്നു. പരിശുദ്ധ ബാവാ തിരുമേനിയുടെ മദ്ധ്യസ്ഥ പ്രാർത്ഥനകൾ പരിശുദ്ധ സഭയുടെ ഭാവികാലത്തെ പ്രകാശപൂരിതമാക്കട്ടെയെന്ന് ഞാൻ പ്രാർത്ഥിക്കുന്നു. പരിശുദ്ധ പിതാവിന്റെ പാവനസ്മരണകൾക്കുമുമ്പിൽ മുത്തൂറ്റ് കുടുംബാംഗങ്ങളുടെ പ്രാർത്ഥനാപുഷ്പങ്ങൾ ആദരവോടെ അർപ്പിക്കുന്നു.





## സ്നേഹപിതാവിന് കണ്ണീർ പൂക്കൾ

മലങ്കരമക്കൾ തൻ വാത്സല്യതാതാ
മാർത്തോമ്മാ പൗലോസ് ദ്വിതീയൻ ബാവാ
യിശ്ശായിപുത്രന് ദാവീദിനേപ്പോൽ
പേർചൊല്ലി ദൈവത്താൽ വിളിക്കപ്പെട്ടോൻ.

കല്ലും കവിണയുമായി ഗോല്യാത്തിനെ വീഴ്ത്തിയ
ബാലനാം ദാവീദിന്റെ ശക്തിപോലെ
നിർമല ഹൃദയത്തിന്നുടമയാം താതാ
മാർത്തോമ്മ തൻ പാരമ്പര്യം കാത്തുവല്ലോ.

ശക്തമാം പ്രാർത്ഥന നോമ്പുപവാസത്താൽ
ഹൃദയം ദൈവത്തിലർപ്പിച്ച താതാ
രോഗങ്ങൾ ദുഃഖങ്ങളപകീർത്തികൾ
ഇവയെല്ലാം കാറ്റിൽ പറപ്പിച്ച താതാ.

വിശ്വാസം പ്രത്യാശ സ്നേഹം ഇവയാൽ
മനസ്സിന്റെ ശക്തിയെയുറപ്പിച്ച താതാ
മക്കൾ തൻ തെറ്റുകൾ പൊറുത്തിടുവാൻ
പ്രാർത്ഥന തിരുമുമ്പിലർപ്പിക്കുന്നു.

സഭയിൽ സ്വാതന്ത്ര്യം നിലനിർത്തുവാനായി
സ്വജീവൻ തന്നെ തൃണവത്ഗണിച്ച്
പരുമലതാപസൻ പാദപീഠത്തിൽ
വിതുമ്പിടും തൻ ഹൃദയം പകർന്നു.

സഭയിൻ സുതരെ കണ്ണീരിലാഴ്ത്തി
പോയല്ലോ താതൻ സ്വർഗ്ഗീയ സന്നിധേ
വാത്സല്യമക്കൾ തൻ മധ്യസ്ഥനായി
എന്നെന്നും വാഴട്ടെ സ്വർഗ്ഗീയഭവനെ.

മന്ദഹാസത്താൽ മനുഷ്യർ തൻ ഹൃത്തിൽ
സ്ഥാനം പിടിച്ച പരിശുദ്ധ താതാ
ക്ലേശങ്ങളില്ലാത്ത സ്വർഗ്ഗീയ ഭവനത്തിൽ
വാഴുക; വാഴുക മാലാഖമാരൊത്ത്.

നേരുന്നു ഞങ്ങൾ പ്രാർത്ഥനാ മന്ത്രങ്ങൾ
തൂകട്ടെ പ്രഭയിൻ പൊന്നൊളി ഞങ്ങളിൽ
പ്രാർത്ഥിച്ചീടണേ സ്നേഹപിതാവേ
പ്രാർത്ഥനാനുഗ്രഹമർത്ഥിച്ചിടുന്നു.

**സാറാമ്മ ജോൺ കട്ടിലപൂയ്യം, തൃശ്ശൂർ**





## അസോസിയേഷൻ ട്രൈബ്യൂണൽ പ്രവർത്തനമാരംഭിച്ചു

ദേവലോകം: പരിശുദ്ധ ബസേലിയോസ് മാർത്തോമ പൗലോസ് ദ്വിതീയൻ കാതോലിക്കാ ബാവ നിയമിച്ച മലങ്കര ഓർത്തഡോക്സ് സുറിയാനി സഭയുടെ അസോസിയേഷൻ ട്രൈബ്യൂണൽ പ്രവർത്തനമാരംഭിച്ചു.

സഭയുടെ സീനിയർ മെത്രാപ്പോലീത്താ കുര്യാക്കോസ് മാർ ക്ലീമിസ് മെത്രാപ്പോലീത്താ പ്രാർത്ഥിച്ചു നടപടികൾ ആരംഭിച്ചു. സഭാ വൈദിക ട്രസ്റ്റി ഫാ. ഡോ. എം. ഒ. ജോൺ ചടങ്ങിൽ സംബന്ധിച്ചു. തുടർന്ന് ട്രൈബ്യൂണൽ അധ്യക്ഷൻ ഡോ. മാത്യൂസ് മാർ തീമോത്തിയോസ് മെത്രാപ്പോലീത്തായുടെ അധ്യക്ഷതയിൽ ആദ്യ യോഗം കോട്ടയം ദേവലോകം അരമന ഓഫീസിൽ നടന്നു. ട്രിബ്യൂണൽ അംഗങ്ങളായ ഫാ. പി. കെ. സഖറിയ പെരിയോർമറ്റം, അഡ്വക്കേറ്റ് മാത്യൂസ് മഠത്തേത്ത്, തോമസ് ജോൺ മോളേത്ത്, ഡോ. മത്തായി മാമ്പള്ളി എന്നിവർ യോഗത്തിൽ സംബന്ധിച്ചു.



### മാവേലിക്കര ഭദ്രാസന വിദ്യാർത്ഥി പ്രസ്ഥാനത്തിന്റെ ആഭിമുഖ്യത്തിൽ സ്മാർട്ട്ഫോൺ വിതരണം ചെയ്തു

മാവേലിക്കര: മലങ്കര ഓർത്തഡോക്സ് സഭ മാവേലിക്കര ഭദ്രാസന എം.ജി. ഒ.സി.എസ്.എം-ന്റെ ആഭിമുഖ്യത്തിൽ ഭദ്രാസനത്തിലെ വിവിധ മേഖലകളിലെ ഇടവകകളിലുള്ള അർഹരായ വിദ്യാർത്ഥികൾക്ക് ഓൺലൈൻ പഠനത്തിനാവശ്യമായ സ്മാർട്ട് ഫോൺ വിതരണം മാവേലിക്കര ഭദ്രാസന സഹായ അലക്സിയോസ് മാർ യൗസേബിയോസ് മെത്രാപോലീത്ത മാവേലിക്കര ഭദ്രാസന സെക്രട്ടറി ഫാ. ജോൺസ് ഈപ്പനു നൽകി കൊണ്ട് നിർവ്വഹിച്ചു. വൈസ് പ്രസിഡന്റ് ഫാ. തോമസ് മാത്യു, സെക്രട്ടറി മിറിൻ മാത്യു, ട്രഷറർ കിരൺ തോമസ്, ലിബിൻ ജോൺ എന്നിവർ സംബന്ധിച്ചു.

# THE LAMB WHO LIGHTED THE LAMP

*An exclusive dialogue with Late Lamented HH Moran Mar Baselios Marthoma Paulose II in Muscat*

**Liju Cherian**

His Holiness Moran Mar Baselios Marthoma Paulose II (1946-2021), former Catholicose and Malankara Metropolitan passed away after a prolonged illness on July 12, 2021. The following verbatim is an unabridged interview of His Holiness with **Liju Cherian**, a senior journalist, during His three-day visit to the Sultanate of Oman.

This interview was recorded at the Bishop's suite of the Mar Gregorios Orthodox Maha Edavaka (MGOME), Muscat, in March 2011. During the two-hour interview, His Holiness was peaceful, and wholly deliberated the concerns of Church and the faithful, our relations with sisterly churches, and the leads for educating Orthodox community on Church's role in legislation. The Supreme head had emphasized His view not to accept a foreign governance in this ancient Indian Church.

MUSCAT: The Catholicos and Malankara Metropolitan HH Moran Mar Baselios Marthoma Paulose II, paid a 3-day visit to the Sultanate of Oman in March 2011. During a 96-hour uptight visit, His Holiness besides leading the Holy Eucharist, attended receptions, family prayer meetings, addressed media conferences and held photo sessions.

His Holiness had also travelled to Salalah on a day's visit to the St Stephen's Indian Orthodox Church. Despite His busy schedules, He found time for a one-to-one exclusive interview during which he answered a wide range of questions at the Mar Gregorios Orthodox Maha Edavaka. These ranged from why the MOSC has been neglected by various political groups, reconciliation efforts with the Patriarch faction to women's emancipation through the proposed voting rights. Later, His Holiness kept his official appointments with the Awqaf and Religious Affairs Minister and the Grand Mufti.

**EXCERPTS**

***(The interview questions to His Holiness were related to the situation that existed in 2011)***

1. What is your vision for the Gulf Orthodox Churches and your opinion on expatriate's resident here?

A: I am happy that the expatriates are always loyal to the government because we know that all the Malayalees when they are in India are not able to express their potential and capability. There are so many reasons, politically, local or social but whenever they go outside of their homeland, personally speaking, they are highly potential and are highly loyal to the government. I can say they are very, far, far better in work and character. They are Indians and none will disagree with what I said. Every Malayali, when they come to the Gulf, toil hard, and try to prove their capability and are highly honoured, that is what I feel.

You know very well that Kerala is a consumer state, because we are not able to invest there and unable to work nor able to express our potentiality and capability. The same holds good for the Orthodox churches here and the community here are hardworking and goal-centred.

2. Egyptian Orthodox Christians are suffering in their homeland and



subjected to sectarian conflicts. Will MOSC interfere if our help is sought?

A: This is a local political issue. We can pray to God that there will be peace in the end. We are not at all troubling the government or the local people or the citizens of any country. Peace is the solution for all countries towards all its problems. If the locals disagree with the administration and their rulers, it can also be stabilized by way of dialogue and all that because the problem does not only stop there. It is a contagious disease and some social problems may arise in neighbouring countries too. I don't think any expatriates in Egypt create any problem for the locals or for the government. They go in search of a livelihood there.

Whatever it is, if they need any kind of help, we are ready to help them out. We do not know the actual political situation existing there, if we go there and offer some kind of help to them, it may either flare up the whole situation or it might come to peace. But if they inform us what their requirement is, we shall be ready to provide them all help either at the government, social or at our own community level. We will definitely act if such a request comes. But we cannot act upon a political crisis there. We are bound to help them for whatever need they require, be it diplomatic or at government level.

We will get together with other communities to promote peace and stability. India's basic foundation is laid on peace and harmony, which is Ahimsa. Indians do not go anywhere to create trouble, our culture is not that. Mahatma Gandhi did not teach us violence; he practiced non-violence, co-operation, all these form part of our basic foundation. Our philosophy is also based on religion, god-fearing, truth, justice, non-violence – all these are our basic teachings and doctrines.

3. What is our stand on politics and why have we been sidelined despite being the second largest Christian community? What are the other alternatives?

A: We have been grossly sidelined by both the main political groups in Kerala. For this, the first and foremost thing we have to do is to educate our community about this; otherwise it will destroy the very existence of the community. Both the groups really don't care a damn for the community though we are the second largest Christian community in the state. This

